# ഋതുവിലാസം



## മണിപ്രവാളകാവ്യം.

ഗ്രന്ഥകർത്താവ്

**വള്ളത്തോൾ നാരായണമേനോൻ.**



പ്രസിദ്ധകൻ

**ടി. കേളപ്പൻനായർ.**



കടത്തനാട് പോർളാതിരി
രാമവർമ്മ ഇളയതമ്പുരാൻ തിരുമനസ്സിലെ
കല്പനപ്രകാരം.



രണ്ടാംപതിപ്പ് കോപ്പി 1000.



കോഴിക്കോട്
വിദ്യാവിലാസം പവർ അച്ചുക്കൂടത്തിൽ
അച്ചടിച്ചത്.

**1922.**

വില അണ 3.

# ഋതുവിലാസം.



## മണിപ്രവാളകാവ്യം.

## ഒന്നാംസർഗ്ഗം.

### ഗ്രീഷ്മവർണ്ണനം.

“ജ്ഞാനമിന്നു കുളുർനീററിലെപ്പൊഴും
സ്നാനമാണ രസ”മെന്നു വന്നുപോയ്
വേനലിൻമഹിമയാണിതോക്കെടോ
തേനലിഞ്ഞമൊഴി തൂകിടും പ്രിയേ! 1.

ഇപ്പകൽക്കുടയവൻ കടുത്ത തീ
കപ്പമേകിന കരോൽക്കരങ്ങളേ
ഒപ്പമിന്നലകൾ വെന്തടിക്കുമാ
റുല്പലാക്ഷി! ചൊരിയുന്നിതെങ്ങുമേ. 2.

മേനി കേററിടുകയല്ല തന്വി! നിൻ
മേനിപോലെ മുകുളങ്ങളാകയാൽ
മേ നിറഞ്ഞ രസമേകിടുന്നു നെ
ന്മേനിവാകയുടെ പൂക്കളിന്നെടോ. 3.

"മോട്ടപോലെ രവിയസ്തപർവ്വത
ക്കോട്ട കേറിമറിയട്ടെയീശ്വരാ"
ചൂട്ടു തട്ടിയ ജനങ്ങൾ കയ്യുമാ
റോട്ടുചേർത്തു തൊഴിയുന്നിതിത്തരം.

ആററിലാടിമറിയുന്നു തെല്ലു ചൂ
ടാററി വെക്കവെതിനിന്നു കാമികൾ
ഏററിടുന്നു കുളുർകാററു മേനിയിൽ
ചാററിടുന്നു നവചന്ദനദ്രവം.

ഇന്നു കാമിനി കനത്ത മുണ്ടുപോ
ണ്ടെന്നുവെച്ചുടൽ വിയർത്ത തന്വിമാർ
കുന്നുതോററ കുളുർക്കൊങ്കമൊട്ടു
മൂടുന്നു നന്മയിൽ നനത്ത പട്ടിനാൽ.

നേർത്ത പട്ടരയിൽ നല്ല നൂലതിൽ
കോർത്ത മുത്തുകൾ മുലത്തടത്തിലും
ചേർത്തണിഞ്ഞബലമാരഭീഷ്ടരിൽ
ചീർത്ത ചൂടുടനകററിടുന്നതേ.

സന്നതാംഗികൾ സചന്ദനസ്തനാ
കുന്നണച്ചു മുറുകെപ്പുണർന്നുടൻ
ഇന്നയേ! കണവരിൽ കിടന്നുറ
ങ്ങുന്ന കാമനെയുണർത്തിടുന്നിതോഴ.

കേടറും നിശി നിലാവണിഞ്ഞ പൂ
മേട കേറി മരുവും മഹാജനം
പാടലപ്പുതുമണം പുലൎന്നു കാ
ററാടലമ്പുവതിനേററിടുന്നതേ. 9.

കോട്ടമററ വിരഹാഗ്നിയാൽ കരം
ക്കോട്ട വെന്തു വെയിലാളുമൂഴിയിൽ
വാട്ടമാൎന്നു നടകൊള്ളുമദ്ധ്വഗ
ക്കൂട്ടർതൻ കഥ കഥിച്ചിടാവതോ? 10.

ദേഹം തുലോം വെയിലിൽവെന്ത മൃഗങ്ങളും തണ്ണീർ
ദാഹം തുടങ്ങിയഥ തൊണ്ട വരണ്ടുകാട്ടിൽ
ഹാ ഹന്ത ഹന്ത! മൃഗതൃഷ്ണിക കണ്ടൊരന്ത
മ്മോഹം തഴച്ചുടനെയോടിയലഞ്ഞിടുന്നു. 11.

ശ്രീമച്ചന്ദനനീരണിസ്തനികളാം
തന്വംഗിമാരെ പ്പരം
പ്രേമച്ചിത്തൊടണച്ചു പുൽകി വെയിലിൻ
ചൂടേതുമോരാതിതാ
രാമച്ചക്കുളുർവാരിശീകരമുതി
ൎത്തീടുന്നയന്ത്രം പെടും
പൂമച്ചിങ്കലുറങ്ങിടുന്നു ചിലരീ
നട്ടുച്ചനേരത്തെടോ. 12.

രംഭോരുത്തയ്യലാളേ! രവിപദവിമറെ
ക്കുന്ന വൃക്ഷൌഘലക്ഷ്മീ
ഡംഭോല്ലം കാട്ടിലാററിൻകണ്ണനിര പൊഴിയും
പട്ടണിപ്പന്തലിങ്കൽ
അംഭോജപ്പൂമൃണാളം തളിർദളമിവയാൽ
തീൎത്ത തല്പത്തിൽ നിദ്രാ
സംഭോഗക്കൈ നടത്തുന്നിതു ചില സുകൃതി
ക്കൂട്ടരിന്നുച്ചനേരം. 12

പരമെരിവെയിൽ തട്ടിച്ചുട്ടുണങ്ങുന്ന വല്ലീ
മരനിരകളും നിറഞ്ഞുള്ളോരു കാന്താരഭാഗം
അരഞൊടിയിടകൊണ്ടിന്നാളിട്ടും കാട്ടുതീ കാ
തരമിഴി! പൊടിവെണ്ണീറാക്കി വെക്കുന്നു കഷ്ടം. 13

കാർവണ്ടിൻ നൽക്കളകളകലാമോടി കൂടുന്ന മുല്ല
പ്പൂവൎഗ്ഗത്തിൻ പുതുമണമണിഞ്ഞെത്തിടും മന്ദവാത
ഭ്രുവമ്പെത്തിങ്ങിന കുളുർനിലാവിൻതഴപ്പന്തി നോ
ത്തേവ: കേടെന്നിയെ വിലസുമീ വേനൽമാനം തരട്ടെ

ഇങ്ങിനെ പ്രഥമസൎഗ്ഗം കഴിഞ്ഞു.

12-ം, 13-ം ശ്ലോകങ്ങളിൽ വൎണ്ണിക്കപ്പെട്ട മദ്ധ്യാഹ്നയാപനം വൈദ്യശാസ്ത്രത്താൽ പ്രത്യേകം വിധിക്കപ്പെട്ടതാണ്.

# ര ണ്ടാം സ ൎഗ്ഗം.

## വൎഷവൎണ്ണനം.

ഇരുളോഘമിടഞ്ഞടുത്തുക്കൂടി
പ്പൊരുളും നിന്നുടെ കുന്തളമെന്നപോലെ
പെരുതായ കറുപ്പിയന്ന കാർമു
ണ്ടൊരു കാലം കളവാണി! കാൺകെടോ നീ. 1.

ചലമീൻമിഴി! ചന്തമുള്ള പൊൻച
ങ്ങലയിട്ടാനകൾ പോലെ വാനിലെങ്ങും
വിലസുന്നൊരു മിന്നൽപൂണ്ട പുത്തൻ
ജ്ജലവാഹങ്ങൾ നിരന്നു നീന്നിടുന്നു. 2.

അഴകോടിഹ ചാതകാവലിക്കു
ള്ളഴൽ നീങ്ങും വിധമംബുദങ്ങൾ മേന്മേൽ
കഴലായിടവിട്ടിടുന്ന വാർപൂ
ങ്കുഴലാളേ! കുളുർനീരുതൂത്തിടുന്നു. 3.

ചെറുകും മഴകൊണ്ടു ചൂടകന്നെൻ
തരുണാബ്ജാക്ഷി! തണുത്തിടുന്നു ലോകം
ചുരുചിദ്രസധാരകൊണ്ടു മാല
റ്റൊരു യോഗീന്ദ്രമനസ്സതെന്നപോലെ. 4.

മന്ദാരമലിലും മന്ദം കലന്നി
ടിന നൽപിച്ഛകമാല മെച്ചമോടേ
വനമാം വരന്നിൽ പയോദവേളാം
ഗനയാളങ്ങിനെ ചേർത്തുവെച്ചിടുന്നു. 5

ഭടനെന്നകണക്കെ മിന്നലാം ഞാ
ണുടയോരിന്ദ്രധനുസ്സെടുത്തു മേഘം
ഉടനെ വഴിപോക്കരേക്കുറിച്ചുൽ
ക്കടമായി ശ്ശരധാര തൂകിടുന്നു. 6

പുതുതാം ഘനവാദ്യഘോഷസമ്പ
ത്തതു പത്താശയിലും പരന്നിടുന്നു
കുതുകേന മയിൽക്കുലങ്ങളാട്ട
ന്നിതു കേകാമൃദുഗീതകേളിയോടേ. 7

അടികൂപ്പി വണങ്ങിയാലുമേ കൈ
വെടിയാതുള്ളൊരിടച്ചിലോടിരിക്കെ
ഇടികേട്ടു പരിഭ്രമിച്ചുടൻ പെ
ണ്കൊടിമാർ കാമുകരേ പ്പുണർന്നിടുന്നു. 8

മലതൻമുകളിൽ കടമ്പുകാറേറ
റലർ വീഴുംപടിയാടിടുന്ന നേരം
കലശസ്തനി! ഹന്ത കാമുകന്മാർ
നിലവിട്ടൊന്നിളകിച്ചമത്തിടുന്നു.

5. പിച്ഛകമാല—പിച്ഛകസമൂഹം-പിച്ഛകംകൊണ്ടുള്ളമാലയെന്നും.
6. ശരധാര—ജലധാര-അസ്ത്രധാരയെന്നും.

ഉടനഭ്രകുലത്തിൽനിന്നലിച്ചി
ക്കുടജപ്പൂമണമേററ കാററടിക്കെ
അടവല്ല വിയോഗികൾക്കകത്തുൾ
ക്കടകാമാഗ്നി പടന്നു കത്തിടുന്നു. 10.

കാർ കുന്നിക്കുകയാൽ കറുത്ത നിശയിൽ
കാന്തന്റെ വീട്ടിൽ സ്വയം
പോകും പെൺകൊടിയാൾക്കു കമ്പടിയതായ്
ചെല്ലുന്ന മുല്ലായുധൻ
ആകുംവണ്ണമിടെക്കു മിന്നി വെളിവായ
ക്കാട്ടുന്ന ചൂട്ടാണിതെ
ന്നേകും സംശയമേവനും വിലസുമി
ത്തൂമിന്നലെന്നോമലെ. 11.

നിശ്ശങ്കം ഭുവനങ്ങൾ വെന്ന മദനൻ
തന്നെ ജ്ജനിപ്പിച്ചുവെ
ച്ചിശ്ശക്രാദിമഹാമരപ്പരിഷകൾ
ക്കാമോദമേകി സ്വയം
ശശ്വത്തോയദലക്ഷ്മി പൂണ്ടു നിതരാം
നീലാംബരോപേതമായ്

12. ശക്രാദിമഹാമരപ്പരിഷകൾ = കുടകപ്പാലമുതലായ വലിയ മരങ്ങളുടെ പരിഷകൾ- ഇന്ദ്രാദികളായ വലിയ അമരന്മാരുടെ പരിഷകളെന്നും. നീലാംബരോപേതം = നീലമായ ആകാശത്തോടുകൂടിയത- നീലാംബരനോടു (ബലഭദ്രനോടു) കൂടിയവനെന്നും.

വിശദത്തിങ്കൽ വിളങ്ങുമിപ്പുതുമഴ
ക്കാലം ഹരിക്കൊക്കളമേ
അററംവിട്ടോരനംഗോത്സവവിള നിലമേ !
കാണ്ക വങ്കുന്ന കൂടി
ച്ചെററമ്പും മട്ടിടിക്ഷേപളിതമൊക്കെനടൻ
മിന്നലാം വള്ളിളക്കി
ഒററക്കമ്പാ! പരം പാന്ഥരെ യൊരുപടിയാ
പത്തിലാക്കുന്നിതുണ്ടി
ക്കററക്കാറാം കരിഞ്ചേലയതുടയ മഴ
ക്കാലമാം കാലദേവൻ:- 12.

പരക്കെ മലവെള്ളവും പല പുഴപ്പിലുമ്പെള്ളപ
മ്പരക്കളിയെടുത്തിടും ചെറിയ വെണ്ണുരക്കട്ടയും
തിരക്കൊട്ടുയരും പടുത്തിരയുമൊത്തു തീരത്തെഴും
മരക്കൂട പുഴക്കിടും പുഴകളാർത്തൊലിക്കുന്നിതേ 13.

ഘേർത്തും പുണ്യകദംബവാടിയിലളി
പ്രഘാനവീണാരവം
ചോർത്തും നൽസുമനസ്സുകൾക്കൊരു സുഖോ
ല്ലാസത്തെ യുണ്ടാക്കിയും
ചേർത്തും ചേലൊട്ടു നീലകണ്ഠഹൃദയാ
നന്ദം കരിങ്കാർനിറം 14.

ചീർത്തും താപമകററിവെച്ചുമെഴുമീ
വർഷാംബികക്കായ് തൊഴാം　　15.

ഇങ്ങിനെ ദ്വിതീയസർഗ്ഗം സമാപ്തം.

## മൂന്നാം സർഗ്ഗം.

### ശരദ്വർണ്ണനം.

ഇന്നുല്ലസിച്ച ശതപത്രസിതാതപത്രം
ചിന്നുന്ന കാശമയചാമരസഞ്ചയങ്ങളും
എന്നുള്ളൊരീ വിഭുതൊടൊത്തു ശരത്തെഴുന്ന
ള്ളുന്നുണ്ടു രമ്യതനു! നമ്മുടെ റാണിപോലെ.　　1.

വണ്ടാം കറുത്ത കുറിതൊട്ടു വിടർന്നു പൂത്തൻ
തണ്ടാർ മുഖത്തിലൊരു മോടി വരുത്തിമെല്ലേ
കൊണ്ടാടി നല്ല ധവളാംബരവും ധരിച്ചു
കൊണ്ടാ ശ്ശരൽകമനിയാളു കളിയാടിടുന്നു.　　2.

---

15. സുമനസ്സുകൾ = പിച്ചകങ്ങൾ_ദേവന്മാരെന്നും_ നീലകണ്ഠഹൃദയാനന്ദം = മയിലുകൾക്കു ഹൃദയാനന്ദം ശിവനു ഹൃദയാനന്ദമെന്നും. കദംബവാടിയിൽ വീണാരവം ചൊല്ലും കാറപോലെയുള്ള കല്പം വർണ്ണിച്ചത് ഒരു ധ്യാനവിശേഷത്തെ അനുസരിച്ചാകുന്നു- "മദ്ധ്യേകദംബവനമാശ്രിതരത്ന ഝംകാരമഭ്യന്നഖാഗമുഖരീകൃത മുഗ്ദ്ധവീണാം അത്യന്തനീലകമനീയകലേവരാം തപാമതസംഗലാളിതമനോജ്ഞതൃകീമുപാസേ "എന്നു 'സ്വയംവരസ്തവ'ത്തിൽ.

നില്ലാതെകണ്ടു നിബഡാസ്സുനി യിന്നു നാട്ടി
ലെല്ലാം നടക്കമൊരു ശാരദലക്ഷ്മിതൻെറ
ഉല്ലാസമാണു കളഹംസകനാദമെന്നു
ചൊല്ലാം മദിച്ചകളഹംസകളസ്വനത്തെ.

ബാലേ! നിശാകരനിതാ നിശയിൽ കരങ്ങ
ളാലേ നറും കുമുദിനീകുമുദാനനത്തെ
ചാലേ തുടച്ചഥ മിനുക്കിയതിങ്കൽ വണ്ടാം
ചേലേറിടും മൃഗമദക്കുറി ചേർത്തിടുന്നു.

മട്ടായിടഞ്ഞമൊഴി! ചന്ദ്രികയെന്ന വെള്ള
പ്പട്ടാംബരത്തിനെയെടുത്തു നിവൃത്തി നന്നായ്
മട്ടാതെ ശാരദനിശാംഗനയാള ത്തൂഴി
ത്തട്ടാം കിടക്കയിൽ മുറെക്കെ വിരിച്ചിടുന്നു.

രാവിങ്കലേങ്കമറി! പൊയ്കയിൽ മുങ്ങി യാമ്പൽ
പൂവിൻെറ നൽചുണ്ടുമണത്തെയുമേന്തി മെല്ലേ
ആവിർവിലാസമണയും കുളുർതെന്നലിട്ടു
വേവിച്ചിടുന്നിതു വിയോഗിജനത്തെയെല്ലാം.

ധാരാളമായി വിലസുന്നിതു മേഘബാധ
ചേരാതെ ചന്ദ്രനിഹ നിൻെറ മുഖം കണക്കേ
നേരാണിതേണമിഴി! നിന്മിഴിപോലെ നാരി
മാരായ് പിരിഞ്ഞമരുവോർക്കഴൽ നീണ്ടിടുന്നു.

ആരാൽ സരോജമധുവുണ്ടു മദിച്ചു ഭൃംഗൌ
ഘാരാവവൈഖരി വിയോഗികൾതൻ ചെകിട്ടിൽ
നാരായണാ! നെടിയതീയതിലിട്ടു ചുട്ടു
നാരായമായ് ഝടിതി ചെന്നു തറച്ചിടുന്നു. 8.

പൊട്ടപ്പിശാചികകണക്കു ശരത്തു പാന്ഥ
ക്കൂട്ടത്തെയൊക്കെയൊരുമിച്ചു പിടിച്ചുതിന്നാൻ
പട്ടറ്റ നൂതനജപാരസനം പുറത്തേ
ക്കിട്ടമ്പിലാത്തിയൊടു നില്പതു കണ്ടിതോ നീ. 9.

പാടുന്ന പാട്ടുകൾ മദിച്ചു മരാളി താൻ കൊ
ട്ടീടുന്നതെ പടികർ നല്ല "പരുങ്ങൽവാദ്യം"
ആടുന്ന നമ്മുടെ ശരന്നടി നന്മയിൽ കൊ
ണ്ടാടുന്നു മാനിനികളൊത്തമരും മഹാന്മാർ. 10.

"നന്നായ് ശുചിതമൊടു വിഷ്ണുപദം ഭജിച്ചീ
ട്ടുന്നാളൊടുൽക്കടജലാശയമുഖ്യപാറാ"
എന്നാപ്തവാക്കിനൊരുദാഹരണം നഭസ്സി
ലിന്നാമുകിൽത്തടവൊഴിഞ്ഞെഴുമിന്ദു തന്നെ. 11.

ചിതമൊടഭ്രഗർത്തൻപടുധൈര്യമാം
മുതൽ പിടിച്ചു പറിച്ചൊടുവിൽ തുലോം

11. ശുചിതം = ശുദ്ധത വെളുപ്പെന്നും. വിഷ്ണുപദം = ആകാശം വി
ഷ്ണുവിന്റെ കാലെന്നും. ജലാശയങ്ങൾ = മേഘങ്ങൾ, വഷളന്മാരെന്നും.

സിതകരൻ കരയഷ്ടികൾകൊണ്ടു മെ
ല്ലിത ഞെരിച്ചുവിടുന്ന നിശാന്തരെ.

ഇപ്പോൾ സാരസകാഞ്ചി ചേൎന്നൊരു മണൽ
ത്തിട്ടാം നിതംബത്തൊടും
സച്ചല്ലോൎമ്മിപ്പുരികത്തൊടും ശുചിരസേ
മുങ്ങുന്ന മീൻകണ്ണൊടും
കെല്ലോലം പുതുമോടിയിൽ പുഴകളാം
പെണ്ണുങ്ങൾ കോകങ്ങളാം
നല്ലോർകൊങ്കകളും കുലുക്കി നടകൊ
ണ്ടീടുന്ന മന്ദം പ്രിയെ!

നേരോടേ പടവെട്ടി മററുമൂലകൊ
ക്കേ കീഴടക്കീടുവാൻ
സാരോദഗ്രവിലാസിനിപ്പടകളേ
ത്താൻ മുൻനടത്തിച്ചിതാ
ചേരോലുന്ന കരിമ്പുവില്ലു മലര
മ്പും ചേൎത്തി മന്ദാനില
ത്തേരോടിച്ചെഴുനള്ളിടുന്നു തരസാ
താരമ്പനാം തമ്പുരാൻ.

---

13. ശുചിരസം = നിൎമ്മലമായ ജലം- ശൃംഗാരരസമെന്നും.

14. രാജാക്കന്മാൎക്കു യുദ്ധയാത്രക്കു ഉചിതമായ കാലം ശരത്താകുന്നു
ന്നു പ്രസിദ്ധം.

ലാളിത്യം ചേൎന്ന നീരാഴികളുമഴകെഴും
താമരത്താർ മരന്ദ
ക്കോളിൽ തത്തിക്കളിക്കും കുളുർപവനസമാ
പൂൎണ്ണമാം പൂനിലാവും
കേളിപ്പോളുണ്ടുമിണ്ടും മടകളുകളഹം
സാഞ്ചിതക്കൊഞ്ചൽമട്ടും
മേളിക്കുന്നീ ശ്ശരത്തെൻതരളമിഴി! തരും
നന്മ നമ്മൾക്കു മേന്മേൽ.

ഇങ്ങിനെ മൂന്നാം സൎഗ്ഗം അവസാനിച്ചു.

---

## നാലാംസൎഗ്ഗം.

---

### ഹേമന്തവൎണ്ണനം.

---

പാർമതിയെതൃമൂട്ടുമടന്നേ!
നീ മതികുതുകത്തോടിന്നു കണ്ടാലും
ശ്രീമതിയായ തുഷാര
ത്തൂമതിരണ്ടോരു വേള വന്നല്ലോ. 1.

ഇളമൃഗമിഴിയിന്നാളുക
ളിളകിന മഞ്ഞിൽക്കുളിച്ച കാററുകളാൽ
2.

വളരെ കുളുത്ത മെയ്യിൽ
പ്പുളകക്കുപ്പായമിട്ടുകൂട്ടുന്നു.

ഇയ്യങ്കാണുന്നൊരു മഞ്ഞുകൾ
പെയ്യും കാലത്തു പേടമാൻനയനേ!
തീയ്യും കാഞ്ഞമരുന്നിത്തു
കയ്യും കാലും തരിച്ച ചിലകൂട്ടർ.

ഹേ ശുകമൊഴി! പാടീരം
പൂശുകയാററിൽക്കുളിക്കകെന്നല്ല
ആശു കരവിശറിയാലെ
വീശുകയിവയൊക്കെ വിട്ടു കാമിജനം.

ചൂത്തിയെഴും കസ്തൂരി
പ്പത്തിക്കീററിട്ട പന്തണിക്കുചമാർ
എത്തിപ്പുണരുന്നു കാമുക
ഹൃത്തിനു സുഖമാക്കിടുന്നു കാമിനി! കേൾ.

ഉന്നക്കുള്ള വണ്ണം മാററലർ
വായ്ക്കുകിൽ വല്ലാത്ത നിലയിലായിടുമേ
നോക്കുകെടോ ചണ്ഡകരൻ
മൂക്കം മഞ്ഞിന്റെ മുഷ്ക്കിൽ മറയുന്നു.

തങ്കണവൻ കതിരവർ മ
ഞ്ഞിങ്കൽ മറഞ്ഞിട്ടു കണ്ടു കമലിനിയും

വങ്കരമാംവേദനയാൽ ശിവ!
ശങ്കര! നാമാവശേഷയാകുന്നു. 7.

അടവിൽത്താരുണ്യച്ചൂ
ടുടയൊരു മടവാർകളെപ്പുണർന്നേററം
–ഉടലുവിയർപ്പിക്കുന്നോ
ക്കുടനീ ഹിമവാതബാധ യൊഴിയുന്നു. 8.

സരസിജമിഴികളൊടൊത്തൊരു
സരസജനത്തിന്റെ സുരതകലപോലേ
അരമീ നിശ നീളുന്നിതു
വിരഹികളുടെ യാധിപോലെയും ദയിതേ! 9.

തരുണികളുടെയാ പ്രിയരിൽ
പെരുകുന്നീർഷ്യപ്പിശാചിനെ യൊഴിപ്പാൻ
വിരുതാന്ന മന്ത്രവാദി
പ്പെരുമാളാണീ ലവംഗവായുവെടോ! 10.

കഞ്ജാക്ഷി! മൂപ്പു ചെല്ലു
ന്നിഞ്ഞാഴൽക്കൊടികളും വിരഹിണികളുംപോലേ
മഞ്ഞാൽ കുളുത്ത കാററില്ല
ലഞ്ഞാടിയിതാ വിളത്തു നിൽക്കുന്നു. 11.

8. വാതരോഗത്തിന്നു സ്വേദം മുഖ്യചികിത്സയാണെന്നു വൈദ്യശാസ്ത്രം.
9. ഹേമന്തത്തിൽ രാത്രിയേറുമെന്നു ജ്യോത്സന്മാർ.

ഉലകുകളാകവെ വെണ്ണോ
മലർശരവീരൻ വിരിച്ചൊരു യശസ്സോ!
കലശനിഭസ്തനി! കാങ്കിതു
വിലസും പാച്ചോററിതൻെറ പൂനിരയൊ? 12.

സ്വാതന്ത്ര്യം പെട്ടമീയൃതുപ്രഭുവെഴുന്നള്ളീടവേ പാടവ
ശ്രീതങ്ങുംചിലവൃദ്ധവല്ലരികൾതങ്ങൾക്കുള്ളകൂർകാട്ടുവാൻ
വാതംകൊണ്ടുവിറച്ചിടുന്നിലകളാകും കൈകളാലെഹിമ
വ്രാതത്തുള്ളികളായ മംഗളമലർക്കൂട്ടംപൊഴിക്കുന്നിതു 13.

പുതുതരഗുണശാലിലക്ഷ്മി പൂണ്ടു
ള്ളൊരു വയലാകവെ വിഷ്ണുപോലെ തന്നേ
ദ്വിജപതിമുഖി! നോക്കുകാ ശുകാദി
ദ്വിജകുലമിന്നിതിനെബ്ഭജിച്ചിടുന്നു. 14.

രാമൽഭംഗ്യാ ലവംഗക്കൊടിയിളകിന വ
മ്മാരുതത്തേരിലേറി
ഹ്ഹിമപ്രാലേയബിന്ദുക്കണനിരകൾ ചൊരി
ഞ്ഞിപ്രപഞ്ചം കുളുക്കി

14. പുതുതരഗുണശാലി ലക്ഷ്മി=വളരെ ഗുണമുള്ള നെല്ലുകളുടെ ശോഭ. വളരെയുള്ള ഗുണം കൊണ്ടു ശോഭിക്കുന്ന ശ്രീഭഗവതിയെന്നും. ശുകാദി ദ്വിജകുലം=തത്ത മുതലായ പക്ഷിസമൂഹം. ശ്രീശുകൻ മുതലായ ബ്രാഹ്മണസമൂഹമെന്നും.

പ്രേമത്താൽ ക്രൌഞ്ചവൈതാളികർകളനിനദം
കൊണ്ടു പാടുന്ന കീൎത്തി
സ്തോമം നേടിജ്ജയിക്കുന്നിതു ഹിമസമയ
ശ്രീമഹാരാജവീരൻ. 15.

ഇതി ചതുൎത്ഥസൎഗ്ഗസ്സമാപ്തഃ

## അഞ്ചാം സൎഗ്ഗം.

### ശിശിരവൎണ്ണനം.

ഉശിരോടംഗജൻ തുള്ളും ശിശിരോല്ലാസമട്ടിനെ 1.
സശിരഃകമ്പമീക്ഷിക്ക ശശിരമ്യാനനേ ! മുദാ.
ഉറെക്കും മഞ്ഞിനാൽ ദിക്കു മറെക്കും കാലമാകയാൽ 2.
മുറെക്കു മൈ തണുത്തിനു വിറെക്കുന്നു ശരീരികൾ.
ആടുംവണ്ണം തണുപ്പുൾക്കൊണ്ടിട്ടും ദിക്കുകളും പ്രിയേ! 3.
കൂടും മഞ്ഞാം പുതപ്പിട്ടു മൂടുന്നിതുടലാകവേ.

ഭഞ്ജിക്കും പാന്ഥലോകത്തിൻ
നെഞ്ചിലെധൈൎയ്യമൊക്കയും
പഞ്ഞിപോലെ പറക്കുന്നു
മഞ്ഞിൻകാറേറമേൽക്കയാൽ. 4.

ചന്ദനച്ചാറിലും ചാരുചന്ദ്രചന്ദ്രികതന്നിലും
നന്ദികേടായ്ജനങ്ങൾക്കുന്നേക്കണ്ടെടൻറനായികേ. 5.

കുങ്കുമത്തിന്നിലും ചൂടു തങ്കമക്കാതപത്തിലും
എങ്കുരംഗാക്ഷി ! ലോകർക്കിന്നങ്കുരിക്കുന്നു കൌതുകം. 6.

ക്ഷിതിയാകേ മറച്ചീക്ഷുതതിനില്ക്കുന്നു നോക്കെടോ
ഇതിൻനിർനീയുതൃക്കം ചാക്കതിൻചങ്ങാതിയല്ലയോ? 7.

കാളമേഘകചേ ! കാണ്ക കാലമക്കാമദേവനായ്
നീലക്കരിമ്പു വില്ലേറേ വേല ചെയ്യുന്ന ശില്പിയോ?. 8.

കരുമീൻകണ്ണി! കണ്ടം നല്ലൊരു പൂന്തേൻകുഴമ്പിനാൽ
വിരുന്നൂട്ടുന്നതുണ്ടാരാൽ വരും വണ്ടുകളെസ്സുഖം. 9.

ഹേ തുംഗപ്പോർകുചേ ! മഞ്ഞു
പെയ്തു നന്നെത്തണുക്കയാൽ
ഏതുമീ രാത്രി നൽസൌഖ്യ
ഹേതുവാകുന്നതില്ലഹോ. 10.

കൂട്ടും കൂറൊട്ടു കുങ്കുമപ്പൊടിയണി
ഞ്ഞായെൻചന്ദ്രാഡംബര
ച്ചൂടുന്നിച്ചൊരു ചൂതണിക്കുചതടം
മാറത്തമർത്തങ്ങിനേ
തേടും ശീതമൊഴിച്ച തേന്മൊഴികളോ
ടൊന്നിച്ചു പൂമച്ചിൽ മേ
വീടും പുണ്യമിയന്ന പൂരുഷർ ഞെരു
ങ്ങാതിന്നുറങ്ങുന്നതേ. 11

എൻകുയിൽമൊഴി! കാമിജനാം
തങ്കം ശീതത്തിൽനിന്നു പേടിച്ച്
കുങ്കുമമണിയും കാന്തകൾ
തൻ കുചനടുവിൽ കിടന്നൊളിക്കുന്നു. 12.

മണം തിങ്ങിപ്പൊങ്ങുന്നകിൽന്നിര പുകച്ചോരറയില
ള്ളിണങ്ങും കാന്തന്മാരൊടു സമമിരുന്നിക്കമനിമാർ
ഗ്ഗുണം കൂടീടുന്നാ വിഷമവിശിഖസ്വാമിയെ വിളി
ച്ചുണർത്തുംമദ്യത്തേക്കുയിൽമൊഴി! കുടിക്കുന്നുകുളുകാൽ 13.

എണക്കണ്ണികൾതൻ കനാത്ത പുടവ
കളെത്തൊട്ടഴിച്ചും മണി
ത്തൂണഞ്ചും തുട ഞെക്കിയും ഉരുത്തുരേ
സ്സീൽക്കാരമുണ്ടാക്കിയും
ശോണച്ചുണ്ടു മുറിപ്പെടുത്തിയുമിള
ങ്കാർകുന്തൽ ചിന്നിച്ചുമ
ക്ഷീണം ചുററിയടിച്ചിട്ടുന്നു കുളുർകാ
ററമ്പോ! വിടൻപോലവേ. 14.

നല്ലുന്ദമന്ദഹസിതദ്യുതിയോടിണങ്ങി
നില്ക്കുന്നളിക്കടമിഴിക്കളികൊണ്ടു തന്നെ
തിക്കുന്ന മത്തപുരുഷോത്തമമാനസത്തിൽ
ചിക്കുന്നൊരിശ്ശിശിരലക്ഷ്മി ശിവം തരട്ടേ. 15.

എന്നു അഞ്ചാം സർഗ്ഗം കഴിഞ്ഞു.

15. പുരുഷോത്തമമാനസം—വിഷയവിരക്തി വന്നവരുടെ മനസ്സു ന്നുസാരം- വിഷ്ണുവിന്റെമനസ്സെന്നും.

# ആറാം സർഗ്ഗം.

## വസന്തവർണ്ണനം.

മധുകരങ്ങളുണർന്നു മയങ്ങിടും
മധുപൊഴിപ്പൊരു പുഷ്പസമൃദ്ധിയാൽ
മധുരകാന്തി കലർന്നിത വന്നുപോയ്
മധു രസിച്ചിതു കാണുക മൽപ്രിയേ! 1.

അടവിൽ മാന്തളിരുണ്ടു മദാൽക്കുയിൽ
പ്പിടകൾ തൂകിന പഞ്ചമനിസ്വനം
ഫടനിഭസ്തനി! വീണയൊടൊത്ത നി
ന്നുടെയ പാട്ടുകളൊക്കെ മനോഹരം. 2.

ചലിതമാന്മിഴി! നോക്കുക പൊൻനിറ
പ്പൊലിമ ചേർന്നൊരു ചമ്പകമൊട്ടിതാ
വലിയൊരാ മധുപന്നുളവീ വന
സ്ഥലി കൊളുത്തിയ മംഗളദീപമോ? 3.

ഇതുകൾ നല്ല പലാശസുമങ്ങളോ?
ചതുരവാണി! വസന്തമൊടൊത്തുടൻ
പുതുമ പൂണ്ടു രമിച്ച വനാളിതൻ
പുതുനഖവ്രണമാലകൾതന്നെയോ? 4.

മുരടിംമരപ്രസവാസവസേവയാൽ
തലയുലച്ചു പിടിച്ചൊരു വണ്ടുകൾ
കളകളധ്വനിയാൽ വഴിപോക്കരെ
ത്തെറിപറഞ്ഞു നടപ്പതു കാണ്ക നീ. 5.

അലഘുവാകിയ നിർമ്മലയൊത്ത പൂ
ക്കുല ചുമന്നൊരശോകമതാം മരം
ബലമെറിക്ക ശരിപ്പെട്ടുമേ മഹാ
വിലപിടിച്ച വിലാസമെഴും പ്രിയേ! 6.

കമനി! കാണുക മാധവലാളന
ക്രമമിയന്നൊരു മാധവിയെത്തുലോം
സുമശിലീമുഖമുഷ്ടിനൊടങ്ങുനോ
പമമൊരാമ്രമരം പുണരുന്നതേ. 7.

പുതിയ പുഷ്പിതവല്ലികളെപ്പുണ
ന്നതിലിയന്നൊരശുദ്ധി യകറ്റുവാൻ
മതിതൊഴും മുഖി! പൊയ്കയിൽ മുങ്ങിടു
ന്നിതിഹ മെല്ലെയെഴും മലയാനിലൻ. 8.

---

5. വണ്ടുകളുടെ കളകളധ്വനി പാന്ഥന്മാരെ തെറിപറയുന്നതുപോലെ അസഹ്യമായി തോന്നിക്കുന്നു എന്ന ഭാവം. 6. അശോകം = വൃക്ഷവിശേഷം. ശോകമില്ലാത്തതെന്നും 7. മാധവലാളനം = വസന്തത്തിന്റെ ലാളനം. ശ്രീകൃഷ്ണന്റെ ലാളനമെന്നും. മാധവി = കുരുക്കുത്തി മുല്ലവള്ളി, സുഭദ്രയെന്നും. സുമശിലീമുഖമുഷ്ട് - പുഷ്പങ്ങളിലുള്ള വണ്ടുകളുടെ തിരക്ക്, കാമന്റെ മുഷ്ടിയെന്നും. 8. പുഷ്പിതവല്ലികൾ = രജസ്വലാസ്ത്രീകളെന്നും തോന്നുന്നു.

കടുതരം ബത കാമുകരോടകം
ചുടുമിടച്ചിലെഴും മടവാർകളെ
പടുത ചേർക്കുന്നൊരു തോഴി കണക്കിണ
ക്കിടുപ്പളുമിന്നിഹ കോകിലകാകളി. 9.

നല്ലാർമൌലേ! നറുമ്പൂശരശരനികരം
മൂർച്ച കൂട്ടുന്ന ചാണ
ക്കല്ലായും ചൈത്രരാത്രിക്കയൽമിഴിമണി കൈ
ക്കൊണ്ട കണ്ണാടിയായും
ഉല്ലാസത്താൽ വിളങ്ങുന്നുഡുരമണനുദി
ച്ചീടവേ ജീവങ്ങൾ
ക്കെല്ലാം കാന്താനുരാഗക്കടലതിൽ കവിയും
പന്തിയായേന്തിടുന്നു. 10

വെയിലേൽക്കാത്തുള്ള പൂവാടിയിലമലമണി
ത്തിണ്ണമേൽ ചെന്നിരുന്നി
ക്കാലേ ചാരത്തെഴും പൊയ്കയിൽ മുഴുകി മറി
ഞ്ഞെത്തൊരു കാറ്റേറ്റനല്പം
ചാലേ കൊഞ്ചും കുയിൽപ്പേടയിലകമലിവാ
ർന്നച്ചിമാരൊത്തു മേള

11. വസന്തത്തിൽ ഒരു വിധം മദ്ധ്യാഹ്നയാപനം ചെയ്യാമെന്ന് അഷ്ടാംഗഹൃദയം.

ത്താലേററം ക്ലത്തടിച്ചങ്ങിനെ സ്സൎക്ലതികഠം പോ
　　കുന്നു നട്ടുച്ചനേരം. 11.

തപ്പാതേ മണമോൎത്തു പിന്നിലണയും
　　ഭൃംഗൌഘഹുങ്കാരമി
ട്ടിപ്പാരൊക്കെ മുഴക്കി മാലയമരു
　　ത്താകുന്ന മത്തേഭചാം
കെൽപ്പാൎന്നീടിന കേസരപ്പൊടി ചുമ
　　ന്നഞ്ചാതെ പഞ്ചായുധ
പ്പാപ്പാനിട്ടു തിരിക്കയാൽ പഥികരെ
　　പ്പായിച്ചിടുന്നുണ്ടിതാ. 12.

ൃ വില്ലാളിപ്പുരിഷകഠം സലാം വെച്ചു വന്ദിച്ചു നില്ക്കും
ൃവില്ലൻതൻ പുതിയ കണകൊണ്ടുള്ള രണ്ടായി വിണ്ട്
ൃവില്ലല്ലൊ പറവതിനിതാഹന്ത കേളന്തികേ ഭ
ൃാവില്ലാത്തോരബലകഠം മയങ്ങുന്ന ചാകുന്നമേന്മേൽ.

കൂട്ടം കൂടുമളിവ്രജച്ചിറകടി
　　ത്താളത്തൊടൊക്കം കുയിൽ
പ്പാട്ടമ്പോടുയരുന്ന ചൂതലതികാ
　　ശാതോദരി ഞെളലാഠം
കോട്ടം വിട്ടു വിലാസമോടനിലനാ
　　[illegible] പഠിപ്പിച്ചു [illegible]

ത്താട്ടം വെച്ചു തകൎത്തിടുന്ന കരിമീൻ
കണ്ണാൾമണേ! കാണ്കെടോ. 14

മലയായ് ചരമമരാടിയ മുലയാൾകുലമണി! നി
ൎമ്മലയാകിയ കുളുൎകൈരവമുഖി,കുയിലിൻകള നിനദം
മലയാനിലമൃദുമാരുതനിവ ചേൎന്നൊരു ബഹുകോ
മളയാം പുതുമധുവേളയിതരുളും തവകുശലം. 15

ഇങ്ങിനെ ആറാം സൎഗ്ഗം സമ്പൂൎണ്ണം.

സമാപ്തം.